

സൎവ്വവല്ലഭനായി കാതൽത്വം
തിങ്ങപ്പെട്ടിരിക്കുന്ന ആദ്യന്തമില്ലാത്ത
നിത്യന്റെ തിരുനാമത്താൽ

അന്ത്യോഖ്യായുടെയും കിഴക്കൊക്കയുടെയും
ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിന്മേൽ വാണു
വരുന്ന മൂന്നാമത്തെ പത്രോസ്സ
എന്ന ഇഗ്നാത്യോസ്സ

# പാത്രിയൎക്കീസ



ശുദ്ധമുള്ള പള്ളി ഇടവകയിൽ ഉള്ള പട്ടക്കാരരും ശെമ്മാശന്മാരും പ്രമാണികളും കൈക്കാരന്മാരും വിശ്വാസമുള്ള ജനമൊക്കയുമായ ശ്ലീഹായ്ക്കടുത്ത നമ്മുടെ മക്കളുടെ നിറുകകളിന്മെൽ ദൈവീകത്തിന്നടുത്ത കൃപയും ആകാശത്തിന്നടുത്ത വാഴ്വും വന്നു വസിക്കുമാറാകട്ടെ. ദൈവമായ കൎത്താവിന്റെ വാഴ്വ അവരുടെമെലും അവരുടെ ഭവനങ്ങളിന്മെലും അവരുടെ മക്കളിന്മെലും അവൎക്കുള്ള സകലത്തിന്മെലും വന്നു വസിക്കുമാറാകട്ടെ. അത തമ്പുരാനെപ്പെറ്റമ്മ മറിയത്തിന്റെയും സകല പരിശുദ്ധന്മാരുടെയും പ്രാൎത്ഥനയാൽ ആമ്മീൻ.

സ്നേഹിക്കപ്പെട്ട മക്കളെ നമ്മുടെ കൎത്താവീശോമിശിഹാ മുഖാന്തരം നിങ്ങളൊടു നാം അ

റിവിക്കുന്നതൊക്കയും സകലനന്മകളാലെയും നിങ്ങളെ താൻ തിരിയപ്പെട്ടത്തുമാറാകട്ടെ. വാഴ്വിന്റെ ൟ വചനങ്ങൾ എഴുതപ്പെട്ടതിന്റെ കാരണം ഭംഗിയുള്ളതായ നിങ്ങളുടെ കാഴ്ചയ്ക്കുള്ള നമ്മുടെ ആഗ്രഹമാകുന്നു. എന്തെന്നാൽ മെല്പട്ടക്കാരുടെ തലവനും സത്യയിടയരുടെ തലവനുമാകുന്നു എന്ന സത്യമുള്ള ഇടയനായ നമ്മുടെ കൎത്താവീശോമിശിഹായുടെ വാഴ്ത്തപ്പെട്ട എടവകയുടെ സ്നേഹിക്കപ്പെട്ടവരും പ്രിയമുള്ളവരും ആയ മക്കളും മിശിഹായ്ക്കടുത്ത കുഞ്ഞാടുകളും നിങ്ങളാകുന്നു. മിശിഹാതമ്പുരാന്റെ ഭയങ്കരമുള്ളതും ഉന്നതമുള്ളതുമായ സിംഹാസനത്തും മുമ്പാകെ മുഖപ്രസാദം നമുക്കു തരുവാനായിട്ടു തന്റെ മനോഗുണത്തോട നാം അപേക്ഷിച്ചു പ്രാൎത്ഥിക്കുന്നു. ആമ്മീൻ.

ഇനിയും സത്യമുള്ള നിങ്ങളുടെ സ്നേഹത്തോട നാം അറിവിക്കുന്നത എന്തെന്നാൽ ശുദ്ധമുള്ള എവൻഗെലിയൊനിൽ കല്പിച്ചിരിക്കുന്നപ്രകാരം നമ്മുടെ കൎത്താവീശോമിശിഹാ നൊററുള്ളതായ ശുദ്ധമുള്ള നാല്പതു നൊമ്പു സമീപിച്ചു. താൻ മാമ്മൊദീസാ മുഴകിയതിന്റെ ശെഷം റൂഹായാൽ വനത്തിലെയ്ക്കു തന്നെ കൂട്ടിക്കൊണ്ടു പൊകപ്പെട്ടു. ലൊകത്തിൽ നിന്ന താൻ വെറുതിരിയപ്പെട്ടു നാല്പതു പകലും നാല്പതു രാവും അടക്കത്തൊലെ താൻ ഉപവസിച്ചു. ൟ ദിവസങ്ങളിൽയാതൊന്നും താൻ ഭക്ഷിച്ചില്ല. അതിനാൽ നമ്മുടെ രക്ഷയ്ക്കു നൊമ്പും നമസ്കാരവും അടക്ക

വും ആവശ്യപ്പെട്ടിരിക്കുന്നു. എന്ന നമ്മെ പഠിപ്പിപ്പാനായിട്ടു നൊമ്പും നമസ്കാരവും അടക്കവും താൻ ആചരിച്ചു. ആദാമിന്ന അതിനാലെ വീഴ്ചയുണ്ടായിട്ടുള്ള ആഗ്രഹത്തെ നൊമ്പുകൊണ്ടു കൊന്നുകളയണം. ആദാമിനെ തൊല്പിച്ചിട്ടുള്ള സാത്താനെയും അവന്റെ പരീക്ഷകളെയും നമസ്കാരത്താലെ നാം ജയിക്കണം. അടക്കത്താലെ ബൊധത്തിന്റെ പ്രകാശം നാം നെടുകയും നമ്മുടെ സ്രഷ്ടാവ നൊമ്പു നൊല്ക്കുന്നതിനും പ്രാൎത്ഥിക്കുന്നതിനും അടക്കം കാക്കുന്നതിനും ദിഷ്ടതിയുള്ളവനല്ല. പിന്നെയൊ നാം തന്നിൽ സാദൃശപ്പെടുന്നതിന നമുക്ക ഉപദെശം തരികയത്രെ ചെയ്തിരിക്കുന്നു എന്ന നിരൂപിക്കയും വെണം. എന്നാൽ മാമ്മൊദീസായുടെ ശെഷം ഠരം ദൃഷ്ടാന്തം കാണിച്ചു തന്നതിന്റെ കാരണം എന്തെന്നാൽ ഒരുത്തൻ മാമ്മൊദീസായൊ പട്ടമൊ കയ്ക്കൊണ്ടാൽ അവനെ വീഴ്ചവരുത്തുവാനായിട്ടു സാത്താൻ അവനൊട ഘൊരയുദ്ധം ചെയ്യും എന്നുള്ളതുതന്നെ അതിന ആദാമ്മിൽനിന്ന ദൃഷ്ടാന്തം എടുത്തുകൊൾവിൻ. എന്തെന്നാൽ ദൈവ സാദൃശത്തിൽ അവനെ മനഞ്ഞു ബഹുമാനിച്ചപ്പൊൾ സാത്താൻ അവനൊടു പൊരുത അവനെ വീഴിച്ചു അവൻ ആദാമ്മിനും അവന്റെ പ്രജകൾക്കും കുററത്തിന്നു കാരണമായി തീൎന്നു. ഇപ്രകാരം തന്നെ നമ്മുടെ കൎത്താവും മാമ്മൊദീസായാൽ പുതിയ ജീവസ്സുകളിൽ ആരംഭിച്ചു സാത്താനൊടു പൊരുതുവാൻ

ഒതുങ്ങി. ആദാമ്മിന്റെ കുററം നാമെല്ലാവരെയും കുററക്കാരാക്കിയ്യൂപൊലെ മിശിഹാ സാത്താനെ ജയിച്ച ജയം നാമെല്ലാവരെയും നീതിമാന്മാരാക്കി തീൎത്തു. പിന്നയും ഇയ്യൊബിന്ന ദൈവത്തിൽ നിന്ന ശ്രെഷ്ഠത ലഭിച്ചപ്പൊൾ ദുഷ്ടൻ അവനൊടു പൊരുതുവാൻ തുടങ്ങി. ഇയ്യൊബ നൊമ്പുകൊണ്ടും പ്രാൎത്ഥനകൊണ്ടും ക്ഷമകൊണ്ടും സാത്താനെ ജയിച്ചു ഇപ്രകാരം നമ്മിൽ ഓരൊരുത്തൻ കൈക്കൊള്ളുന്ന മാമ്മൊദീസായൊ പട്ടമൊ നിൎമ്മലമായി ആചരിക്കുന്നുയെങ്കിൽ ഇയ്യൊബിനെപ്പൊലെ ദൈവത്തിൽ നിന്ന ശക്തി പ്രാപിച്ച ആകൽക്കറുസായെ ജയിക്കയും ചെയ്യും. നമ്മുടെ പ്രിയമുള്ളവരെ നിങ്ങൾ ഇതിനെ ഗ്രഹിപ്പിൻ ഒരുത്തന്റെ നെരെ ദുഷ്ടന്റെ പരീക്ഷ യുണ്ടാകുമ്പൊൾ നൊമ്പുകൊണ്ട അവനൊടു പൊരുതുവാൻ ന്യായമാകുന്നു. ക്ഷണത്തിൽ അവൻ തൊററ ഓടിപ്പൊകും ആകയാൽ പ്രിയമുള്ളവരെ നമ്മുടെ അകൃത്യങ്ങളെ നാം വിചാരിക്കയും നാം സാത്താനെ സെവിച്ചിട്ടുള്ള അശുദ്ധ സെവയെ പരിശൊധിക്കയും വെണം പിന്നയും ഇനിമെലാൽ നമ്മുടെ ഹൃദയത്തെയും മനൊബൊധത്തെയും നാം പരിശൊധിച്ച സൽക്രിയകളിൽ നമുക്കു മനസ്സുണ്ടൊ അനുതാപ വഴിയിൽ നാം എത്തീട്ടുണ്ടൊ ഇല്ലയൊ എന്നും നൊമ്പുകൊണ്ടും പ്രാൎത്ഥനകൊണ്ടും അഗതികളൊടും ദിഷ്ടതിക്കാരൊടും ഉള്ള സ്നെഹംകൊണ്ടും ധൎമ്മംകൊണ്ടും വ്രതം അനുഷ്ഠിപ്പാൻ നമുക്കു ശ

ക്തിയുണ്ടൊ ഇല്ലയൊ എന്നും ദൈവ കല്പനയെ
യും ന്യായ ശട്ടങ്ങളെയും കൈക്കൊണ്ടാചരിപ്പാ
ൻ ഒരുങ്ങീട്ടുണ്ടൊയെന്നും അറിയെണ്ടതാകുന്നു.
എന്നാൽ ആദിയിൽ നമ്മുടെ പിതാവായ ആ
ദം കല്പന ലംഘനം ചെയ്തു നഗ്നനായി തീൎന്ന
പറുദീസായിൽ നിന്ന തള്ളപ്പെട്ടു. ൟ വിരൊ
ധം നിമിത്തമായിട്ടു ദൈവം തന്റെ കൃപയാലെ
തന്റെ സിംഹാസനത്തിൽ നിന്നിറങ്ങി നമ്മു
ടെമെൽ അനുഗ്രഹങ്ങളും മനഗ്ഗുണവും ചെ
യ്യാനായിട്ടു കൃപയുടെ സിംഹാസനത്തുങ്കൽ താ
നിരുന്നു. നീതിയായിട്ടു നമ്മെ വിധിപ്പാൻ താ
ൻ തിരുമനസ്സായില്ല. ആദ്യമെ നമ്മുടെ ക്രിയക
ളാൽ തന്നെ നാം കൊപിപ്പിച്ചു. എങ്കിലും എ
ന്താണെ അവൻ അനുതപിച്ചു ജീവിപ്പാനല്ലാ
തെ പാപി നശിക്കുന്നതിനു ഇനിക്കിഷ്ടമില്ലാ
എന്ന ദൈവം അരുളിച്ചെയ്യുന്നു. എന്ന നിബി
യാ പറഞ്ഞിരിക്കുന്നപ്രകാരം നീതിയായിട്ടു ന
മ്മെ വിധിപ്പാൻ തനിക്കിഷ്ടമുണ്ടായില്ല. നാം
നമ്മുടെ മടികൊണ്ടു ദിവസംതൊറും അനുതാപ
ത്തിന്ന താമസം വരുത്താമൊ? പാപി ഇതാ അ
നുതാപം നിന്നെ വിളിക്കുന്നു നീ എഴുന്നെറ്റ
സന്തൊഷത്താലെ അതിന്റെ കൂടെ ചെന്ന അ
തിന്റെ ചെറകിൻകീഴ മറഞ്ഞു പഠിച്ചുകൊൾക.
ഇതാ ഞാൻ അനുതപിക്കാമെന്ന ദിവസംതൊ
റും പറയരുത. ഇന്നൊ നാളയൊ മരണം നി
ന്നെ പിടികൂടും എന്ന മല്പാൻ പറഞ്ഞതു നിങ്ങ
ൾ കെട്ടിട്ടില്ലയൊ? നാം ചെകിടന്മാരായി തീൎന്ന

ദൈവത്തിന്റെ കല്പന ചട്ടത്തെ നാം കെൾക്കാതെ ഇരിക്കുന്നുവല്ലൊ. നാം പെരിന്നുമാത്രം മാമ്മൊദീസാ മുങ്ങുകയും ക്രിയ ഇല്ലാതെ ഇരിക്കയും. ചെയ്യുന്നുവല്ലൊ. മിശിഹാ ചെയ്ത പ്രകാരം നാം നമ്മുടെ ക്രിയകളെ നിവൃത്തിച്ചാൽ മാമ്മൊദീസാ പൂൎണ്ണമാകപ്പെടുകയും റൂഹാദക്കുദിശാ പരഹസ്യമായിട്ടു നമ്മുടെമെൽ വസിക്കയും ചെയ്യുമല്ലൊ. മിശിഹാ വനത്തിലെയ്ക്കു പുറപ്പെട്ടപ്രകാരം നാമും പുറപ്പെട്ടു നൊമ്പുകൊണ്ടും പ്രാൎത്ഥനകൊണ്ടും വ്രതം അനുഷ്ടിക്കണം ഉടൻ നമ്മുടെ വയിരി തൊററുപൊകും വനത്തിലെക്കുള്ള നമ്മുടെ പുറപ്പാടെന്നത ഓരൊരുത്തൻ അസൂയയിൽനിന്നും ഏഷണിയിൽനിന്നും അവനവന്റെ മനൊബൊധത്തെ വെടിപ്പാക്കുകയും വെശ്യാദൊഷക്കാരൻ തന്റെ വെശ്യാദൊഷത്തെ വിട്ടൊഴികയുംമററും ചെയ്യുന്നതാകുന്നു. എന്തുകൊണ്ടെന്നാൽ നീ വെശ്യാദൊഷം ചെയ്യരുതെന്ന ദൈവം കല്പിച്ചിരിക്കുന്നു. വെശ്യാദൊഷം ചെയ്തവരെ പ്രളയംനശിപ്പിച്ചതും വെശ്യാദൊഷംഹെതുവായിട്ടു സ്ദൊം ഓമ്മൂറാ എന്ന നഗരങ്ങളെ സ്വൎഗ്ഗാഗ്നി കൊണ്ടും ഗെന്ധകംകൊണ്ടും ദൈവം നശിപ്പിച്ചതും നിങ്ങൾ അറിഞ്ഞിട്ടില്ലയൊ നീ വ്യാജംപറയരുതെന്നും കല്പിച്ചിരിക്കുന്നു കായെൻ കൎത്താവിനൊടു വ്യാജംപറഞ്ഞ ദൈവകൊപം കൈക്കൊണ്ടു ഇനി മണവാളൻ തന്റെ മണവറയിൽനിന്ന പുറപ്പെട്ടു ഒട്ടും മനൊതാപവും ധരിച്ചു നൊമ്പും പ്രാൎത്ഥനയുമാകുന്ന അനുതാപ

ത്തെ മുറുകെപിടിക്കണം. ഇതു പൂൎണ്ണന്മാരുടെയും ബൊധമുള്ളവരുടെയും വെലയാകുന്നു. മിശിഹാ ന്യായപ്രമാണം ആചരിച്ചു പാപത്തെ കൊല്ലുകയും പൊതുവായിട്ടുള്ള കടം വീട്ടുകയുംചെയ്തു. താൻ നാല്പതുദിവസം നൊമ്പുനൊററ പിശാചിനെ ജയിക്കയുംചെയ്തു മിശിഹാ സാത്താനിൽനിന്നു പരീക്ഷിക്കപ്പെട്ടുവാനായിട്ടു ഇടംകൊടുത്തത എന്തിന തന്നെപ്പൊലെ നാം ഉപവസിച്ചു പ്രാൎത്ഥിച്ചാൽ തിന്മപെട്ടവനെ നാമും ജയിക്കെണ്ടുന്നതിന ശക്തി നമുക്ക തരുവാനായിട്ടു ആകുന്നു. അതിനാൽ ആദത്തെപ്പൊലെ തന്റെ കല്പനകൾക്ക വിരൊധികൾ നാമായി തീരരുത. ഇതുകൊണ്ട നാലു പ്രത്യേകനന്മകൾ നമുക്കുണ്ടാകും– ൧-ാമത നൊമ്പുകൊണ്ടും നമസ്കാരംകൊണ്ടും കടങ്ങളുടെയും ദൊഷങ്ങളുടെയും മൊചനം നാം നെടുന്നു എന്നാൽ നൊമ്പുകൊണ്ടു ശരീരത്തിന്റെ ആഗ്രഹത്തെ നാം കൊല്ലണം എന്തെന്നാൽ ശരീരം ഭൂമിക്കടുത്തതാകയാൽ ആത്മാവുമെൽ അതു ശക്തിപ്പെടെണ്ടുന്നതിനു എല്ലാനെരവും ഭക്ഷണത്തിന്നു ആഗ്രഹിക്കയും മടിഭക്ഷണപാനീയം മുതലായ ഭൂമിക്കടുത്ത കാൎയ്യങ്ങളിൽ സമാനെരവും നിരൂപിക്കയും ചെയ്യുന്നു നൊമ്പിനെ കുറിച്ചും നമസ്കാരത്തെകുറിച്ചും അതിനവിചാരമില്ലാ എന്നാൽ ആത്മാവ ആകാശത്തിനടുത്തതും റൂഹായ്ക്കടുത്തതും മാലാകമാൎക്ക ചാച്ചയുള്ളതുമാകുന്നു നൊമ്പിന്നും നമസ്കാരത്തിന്നുമല്ലാതെ ഭക്ഷണത്തിന്നും പാനീയത്തിന്നും അ

തിന്നിഷ്ടമില്ലാ. റൂഹായ്ക്കടുത്ത അതിന്റെ ചെങ്ങാ
തിമാരെപ്പോലെ അതിനെ സൃഷ്ടിച്ചവന്റെ ആ
ശ്രയത്തിൽ എല്ലാനെരവും ആഗ്രഹിച്ചുകൊണ്ടി
രിക്കുന്നു നൊമ്പും നമസ്കാരവും വൃതവും ചെ
ഷ്ടിക്കുന്നവനെല്ലാം ജഡത്തിന്നടുത്തവനാകുന്നു
അവരുടെ കബെർകൾ എന്നെക്കും അവരുടെ ഭവ
നങ്ങൾഎന്ന ദീവ്ലദശിപറഞ്ഞിട്ടുള്ളതുപൊലെ
അവന്റെ ആത്മാവിനെകൊന്ന ഭ്രമീയിൽഅ
വൻപാക്കും എന്നാൽ അവന്റെ ആത്മാവി
നെ ജീവിപ്പിപ്പാൻ മനസ്സാകുന്നവൻ അവ
ന്റെ ജഡത്തെകൊന്ന മാലാക്മാക്കു ചെങ്ങാ
തിയും ദൈവത്തിന്ന ശുശ്രൂഷകാരനും അവനാ
കും ഞാനാകുന്നു എന്നയവിടെ എന്റെ ശുശ്രൂഷ
കാരും അവിടെ ആകുമെന്ന നമ്മുടെ കർത്താവ അ
രുളിച്ചെയ്യിട്ടുള്ള തിരുവചനം അവരിൽ നിവൃത്തി
യാകുകയുംചെയ്യും. നാം ക്രൊധപ്പെടുത്തീട്ടുള്ള
ദൈവത്തെ നമസ്കാരംകൊണ്ട നെരപ്പാക്കണം.
൨- നമ്മുടെമെൽ താൻചെയ്യിട്ടുള്ള മനൊഗുണ
ത്തിന്നുവെണ്ടിയും അനുഗ്രഹങ്ങൾക്കുവെണ്ടി
യും ദൈവത്തിന്നുസ്തുതി നാം കരെറ്റുന്നു. ൩- ന
മ്മുടെ രക്ഷയ്ക്കു ആവശ്യപ്പെട്ടിരിക്കുന്ന നല്ല കാ
ൎയ്യങ്ങളെ സമ്പാദിക്കുന്നു. ൪- സ്തുതിക്കപ്പെട്ട ഉ
യിപ്പിന്നും എന്നെയ്ക്കുമുള്ള ജീവസ്സുകളുടെ പ്രതി
ഷ്കരത്തിന്നും നമ്മുടെ ആത്മാവിന്ന നാം ഏ
നപ്പെടുത്തുന്നു ഭക്ഷണത്തിൽനിന്നും പാനീയ
ത്തിൽനിന്നും വ്യഭിചാരത്തിൽനിന്നും ഭൊഷ്കി
ൽനിന്നും വ്യാജത്തിൽനിന്നും പിടിച്ചുപറിയിൽ

നിന്നും കൊരളയിൽ നിന്നും പൈശ്രൂന്ന്യത്തി ൽനിന്നും വെടിപ്പായി നാം നൊമ്പനൊററ ജഡത്തിന്റെ ക്രിയകളായ ലൌകീക കാൎയ്യങ്ങളിൽനിന്ന നാം വെർപെട്ട നൊമ്പിന്റെ ദിവസങ്ങളിൽ ബൊധംകൊണ്ട നാറപ്പെട്ട ക്രിയകളിൽ നിന്ന അടക്കമെന്ന വനത്തിലെക്കപുറപ്പെട്ട മിശിഹാ ആചരിച്ചതുപൊലെ ജഡത്തിന്റെ പ്രതത്തിൽ പ്രതിജ്ഞയൊടിരുന്നാൽ ദുഹായ്ക്കടുത്ത പ്രവൃത്തികളുടെ ലെക്ഷ്യംവെളിപ്പെടുമ്പൊൾ തൽക്ഷണം ആവന്റെ യജമാനനായ മിശിഹായുടെ പരിക്ഷയ്ക്ക അവൻ ഒരുങ്ങപ്പെട്ടതുപൊലെ സാത്താൻ അവന്റെ പരീക്ഷയ്ക്ക ഒരുങ്ങപ്പെട്ടും. ൟ പരീക്ഷ ദൈവം കൈവിട്ടുകളയുമ്പൊൾ സാത്താന്റെ തട്ടിപ്പിനാൽ മനുഷ്യമക്കൾക്കുണ്ടാകുന്ന എന്നദുരിതത്തെയും ബൊധത്തിന്റെ കലക്കത്തെയുംഅല്ലാ സങ്കല്പിച്ചിരിക്കുന്നത പിനാണയാ വൎഗ്ഗത്തിന്നടുത്ത മൂന്ന പാപവികാരങ്ങളെ ആകുന്നു. അതായ്ത. ൧- വയററുസ്നെഹം. ൨- സ്തുതിസ്നെഹം. ൩- ദ്രവ്യസ്നെഹം. ൟ മൂന്നു പാപ വികാരങ്ങൾ കൊണ്ട നമ്മുടെ വൎഗ്ഗത്തിന്റെ തലവൻ തൊല്ക്കപ്പെട്ടു. ൧-ാമത വയററു സ്നെഹത്താൽ ഭക്ഷിക്കരുതെന്ന ദൈവം കല്പിച്ചിരുന്ന വൃക്ഷത്തിന്റെ ഫലത്തെ ഭക്ഷിപ്പാൻ ആഗ്രഹിച്ചു. ൨- സ്തുതി സ്നെഹത്താൽ ദൈവത്തെപ്പൊലെ ആകുവാൻ ആഗ്രഹിച്ചു. ൩- രണ്ടു എജമാനന്മാൎക്ക അതായ്ത ദൈവത്തിന്നും ദ്രവ്യത്തിന്നും വെലചെയ്യാൻ ഒരുത്തന്നു

ശക്തിയില്ല. പിന്നയൊ ഒരുത്തനെ ദ്വെഷിക്കയും ഒരുത്തനെ സ്നെഹിക്കയും ചെയ്യും. എന്നു യൊഹന്നാന്റെ എവൻഗെലിയൊനിൽ പറഞ്ഞിട്ടുള്ളതുപൊലെ ദൈവത്വത്തിൽ സദൃശപ്പെട്ടിട്ടുള്ള ദ്രവ്യസ്നെഹത്താൽ ആദം ദൈവത്തിന്റെ വെല ഉപെക്ഷിച്ചു അവനും അവന്റെ പുത്രന്മാരും ദ്രവ്യത്തെ സ്നെഹിച്ചു അത അവൎക്കു ദൈവമായി ൟ മൂന്നു പാപവികാരങ്ങൾകൊണ്ടു നമ്മുടെ വൎഗ്ഗം തൊററു. ഇവകൊണ്ടുതന്നെ ആകൽക്കറുസാ മിശിഹാതമ്പുരാനെ പരീക്ഷിച്ചു നൊക്കി അവൻ തന്നെ തൊററു വീണതെയുള്ളു. മിശിഹാ ആദാമിന്റെ സന്തതിയിൽനിന്നു ജനിച്ചതിനാൽ മനുഷ്യൻ പുത്രനാകുന്നുവൊ ദൈവം അല്ലയൊ? എന്നു അവനു സംശയമുണ്ടായിരുന്നു. എന്നാൽ മിശിഹാ സാത്താനിൽനിന്നു പരീക്ഷിക്കപ്പെട്ടു എന്നു പറയാതെ ആകൽക്കറുസായിൽ നിന്നു പരീക്ഷിക്കപ്പെട്ടു എന്നു എന്തുകൊണ്ടു പറഞ്ഞു? ൟ പൊരാട്ടത്തിൽ ആകൽക്കറുസായെ പൊലെയും പരീക്ഷിക്കുന്നവനെ പൊലെയും നമ്മുടെ കൎത്താവിന്റെ അരികെ അടുത്തു വരികകൊണ്ടാകുന്നു. മാമ്മൊദീസായാൽ ജനിക്കപ്പെട്ടവനൊക്കയും മിശിഹാതമ്പുരാനു സഹൊദരനായും ആകാശത്തിന്നടുത്ത പിതാവിന്നു പുത്രനായും വിളിക്കപ്പെടും. വെള്ളത്തിൽനിന്നും റൂഹായിൽനിന്നും ജനിക്കാത്തവനൊക്കയും ആകാശമൊക്ഷത്തിന്നു പ്രവെശിക്കയില്ലാ എന്നു പറഞ്ഞിട്ടുള്ളതുപൊലെ സത്യ

മായിട്ടു വെള്ളത്തിൽനിന്നും റൂഹായിൽനിന്നും രണ്ടാംപ്രാവശ്യം നാം പിറക്കപ്പെട്ടുവെങ്കിൽ നമ്മുടെ കൊണ്ടാട്ടത്തിന്റെ തലവൻ ജയിച്ചതുപൊലെ ആകൽക്കറുസായെ നാം ജയിക്കുന്നതല്ലാതെ നമ്മെ അവൻ ജയിക്കരുതെന്നു കല്പിച്ചിരിക്കുന്ന പ്രകാരം നാം തികച്ചു. നമ്മുടെ കൊണ്ടാട്ടത്തിന്റെ തലവനൊടുകൂടി മാമ്മൊദീസായ്ക്കു മുമ്പുള്ള കാലങ്ങളിൽ സാത്താൻ യുദ്ധംചെയ്യു. ലൊകത്തിന്റെ പ്രധാനി വന്നു എന്നിൽ ഏതും അവനില്ല.

പാപത്തിന്മെൽ എന്നെ കുററപ്പെടുത്തുവാൻ നിങ്ങളിൽ ആരൊള്ളു എന്നു പറഞ്ഞിരിക്കുന്നതുപൊലെ ന്യായമായി തന്നെ മറിപ്പാൻ അവനാൽ കഴിഞ്ഞില്ല, ഇപ്രകാരംതന്നെ മിശിഹായ്ക്കു സഹൊദരനാകുന്നവൻ പാപത്തിൽനിന്നു വെർതിരിയപ്പെട്ടവനും പാപത്തിന്മെൽ ഒരുത്തനും കുററം പറയാതിരിക്കത്തക്കവനും ആകുവാൻ പരീക്ഷയിൽ സാത്താനെ ക്ഷമകൊണ്ടു ജയിപ്പാനും വ്രതമായിരിപ്പാനും ന്യായമാകുന്നു, നമ്മുടെ കർത്താവു നാല്പതു പകലും നാല്പതു രാവും നൊമ്പു നൊററതുപൊലെ നാമുംവ്രതമായി നൊമ്പു നൊല്ക്കണം നൊമ്പുകാരെ കൈക്കൊള്ളുന്നവൻ താൻ ആയിരിക്കുമ്പൊൾ പ്രാർത്ഥനകൊണ്ടുമല്ല മററൊന്നുകൊണ്ടുമല്ലാ നൊമ്പുകൊണ്ടുതന്നെ താൻ പൊരാടി ഓറെത്തായിൽ കല്പിച്ചിരിക്കുംപ്രകാരം ആദം ഭക്ഷണത്താൽ തൊല്ക്കപ്പെട്ടതുകൊണ്ടു നമ്മുടെ കർത്താവു ഉപവാസം

കൊണ്ടു അതുകൽക്കുറുസ്സായെ ജയിപ്പാനും മാമ്മൊദീസായുടെ ശെഷം നൊമ്പാലെ നാം പെരുമാറുന്നതിന നമ്മെ പഠിപ്പിപ്പാനും താൻ തിരുമനസ്സായി. എന്തെന്നാൽ ആദ്യമെ ദൊഷം ഭക്ഷണത്തിൽനിന്നു നട്ടുണ്ടാക്കി രൊഗങ്ങൾക്കു കാരണങ്ങളാകുന്ന കാൎയ്യങ്ങളിൽ പെരുമാറരുതെന്നു രൊഗികളൊടു വൈദ്യൻ കല്പിക്കുന്നപ്രകാരം നമ്മുടെ കൎത്താവു മാമ്മൊദീസായുടെ ശെഷവും നമ്മുടെ പരിതാപത്തിന്നായിട്ടു നൊമ്പു നിശ്ചയിച്ചു. വൈദ്യൻ രൊഗികൾക്കു ഔഷധം കൊടുക്കുമ്പൊൾ താൻതന്നെ രുചിനൊക്കുന്നു. രൊഗികൾക്കു കുടിക്കുന്നതിന ഉറപ്പു വരുത്തുവാനല്ലാതെ തനിക്കു ആവിശ്യപ്പെട്ടിട്ടല്ലാ എന്നപൊലെ നമ്മുടെകൎത്താവും അതി ഭക്ഷണത്തിന്റെ ദൊഷങ്ങളെ സൌഖ്യമാക്കുവാനും നൊമ്പിന്റെ സാരാംശങ്ങളെ പഠിപ്പിപ്പാനും ആയിട്ടു നമ്മെ ഉത്സാഹിപ്പിച്ചുകൊണ്ടു താൻ നൊമ്പു നൊറ്റു. പ്രിയമുള്ള മക്കളെ ഇപ്രകരം നിങ്ങൾ അറിഞ്ഞുകൊൾവിൻ, മൂശ നൊമ്പുകൊണ്ടു മുഖപ്രകാശം നെടി. എലിയാ നൊമ്പുകൊണ്ടു ആകാശത്തിന്നു കരെറി. ദാനീയെലിന്നു നൊമ്പാലെ രഹസ്യങ്ങളുടെ അറിവുകിട്ടി പിന്നയും നമ്മുടെ കൎത്താവു വിശന്നു എന്ന സാത്താൻ കണ്ട വയറൊവെശത്താൽ തന്റെ കൂടെ യുദ്ധം ചെയ്യുന്നതിന മനസ്സുറപ്പുണ്ടാകുവാനെന്ന പ്രകാരം താൻ നൊമ്പുനൊറ്റു. നൊമ്പിന്റെ അൎത്ഥം ശരീരപ്രകാരം ഭക്ഷണത്തിൽ നിന്നുള്ള മുടക്കവും

ഇത്തപ്രകാരം തിന്മപെട്ട വ്യാപാരങ്ങളിൽ നിന്നുള്ള മെനകെട്ടും ദുഷ്ടാത്മാക്കളൊടു മറുത്തുള്ള യുദ്ധവും തിന്മകളിൽ നിന്നും നാറപ്പെട്ട വിചാരങ്ങളിൽ നിന്നും ഉള്ള അകൽച്ചയും ആകുന്നു. നമ്മുടെ കൎത്താവു മകരമാസത്തിലും മൂശ മിഥുന മാസത്തിലും ദാനിയെൽ മെടമാസത്തിലും നൊമ്പുനൊറ്റു. എന്നാൽ ഏലിയായുടെ നൊമ്പിന്റെ സമയം അറിഞ്ഞില്ല. നമ്മുടെ കൎത്താവു എന്തുകൊണ്ടു നാല്പത ദിവസംമാത്രം നൊമ്പുനൊറ്റു? നാല്പതു ദിവസത്തിൽ അധികം താൻ നൊമ്പുനൊറ്റു എന്നുവരികിൽ നടപടിയുടെ സത്യത്തിന്മൽ ജനങ്ങൾ പകച്ചു താൻ ജഡം ധരിച്ചില്ലായെന്നു പറയുമായിരുന്നു. നാല്പതിൽ കുറച്ചു താൻ നൊമ്പുനൊറ്റു എങ്കിൽ തന്റെ ദാസന്മാരായ മൂശയെക്കായിലും ഏല്യായെക്കായിലും താൻ കുറയപ്പെട്ടവനാകുന്നു എന്നു വിചാരിക്കുമായിരുന്നു. പിന്നെയും മനുഷ്യൻ പുത്രന്റെ മനച്ചിൽ മുഴുവനാകുന്നതും നാല്പതു ദിവസങ്ങൾകൊണ്ടാകുന്നു. ഇപ്രകാരം നമ്മുടെ കൎത്താവും പഴയ മനുഷ്യൻ പുത്രനെ ജനിപ്പിച്ചു പുത്തൻ സൃഷ്ടിപ്പായി ചമപ്പാൻ തിരുമനസ്സായപ്പൊൾ ൪൰ എണ്ണത്തിൽ താൻ പെരുമാറി. പിന്നെയും നാലു ഭൂതങ്ങൾകൊണ്ടു മനുഷ്യൻ പുത്രനെ മനത്തുണ്ടാക്കി വൎഗ്ഗത്തിന്റെതു നില നിറുത്തുന്നതായ ഭൂതങ്ങളെ വെടിപ്പാക്കി തുടച്ചു സ്വാതന്ത്ര്യമാക്കുവാനും മുമ്പിലത്തെ സൌന്ദൎയ്യത്തിൽ കുറകൂടാതെ നിറുത്തുവാനും നമ്മുടെ കൎത്താവു തിരുമ

നസ്സായപ്പൊൾ പാമ്പു വരുത്തി കൂട്ടിയ ദൊഷം സംഭവിപ്പാൻ ഹെതുവായിട്ടുള്ള ഭക്ഷണത്തെ ചുരുക്കി തന്റെ ശരീരത്തെ താൻ കുറച്ചു അപ്രകാരംതന്നെ നമ്മിൽ ഓരൊരുത്തൻ ദൊഷംകൊണ്ടു അതായത ഭക്ഷണംകൊണ്ടും തിന്മയായുള്ള വ്യാപാരങ്ങൾ കൊണ്ടും അവന്റെ ആത്മം മരിച്ചിരിക്കുന്നു എങ്കിൽ ഭക്ഷണത്തിൽനിന്നു അവന്റെ ശരീരത്തെ ചുരുക്കുവാനും തിന്മയായുള്ള വ്യാപാരങ്ങളിൽ നിന്നു അവന്റെ ആത്മത്തെയും ദൊഷ്ക്കിൽനിന്നു നാവിനെയും വെടിപ്പാക്കുവാനും നൊമ്പിനെയും വ്രതത്തെയും മുറുകെ പിടിപ്പാനും പുനൎജ്ജന്മം ജനിപ്പാനും പൂൎവ്വ സൌന്ദൎയ്യത്തിൽ താന്താന്റെ സ്വഭാവത്തെ നിലനിൎത്തുവാനും സ്രഷ്ടാവിന്റെ ക്രിയകളെ ചെയ്യാനും ന്യായമാകുന്നു. നിങ്ങൾ എന്റെ വചനം കെൾക്കുമെങ്കിൽ ഞാൻ ചെയ്യുന്നതിൽ വിശെഷമായിട്ടുള്ളതു ചെയ്യുമെന്നു അരുളിച്ചെയ്തിട്ടുണ്ടല്ലൊ. ദൈവത്തിന്റെ ക്രിയകൾ അത്ഭുതമാകുന്ന സൃഷ്ടിപ്പാകുന്നു. പാപി അനുതപിച്ചു ദുഷ്ക്രിയകളിൽ നിന്നു തിരിഞ്ഞു പാപത്തിൽ മരിച്ചുപൊയിട്ടുള്ള തന്റെ ആത്മാവിനെ ജീവിപ്പിച്ചു പുനൎജ്ജന്മം ജനിപ്പിക്കുമെങ്കിൽ അതു സ്രഷ്ടാവിന്റെ ക്രിയ ആകുന്നു. ഈ ക്രിയ നൊമ്പാലും വെടിപ്പാലും പ്രാൎത്ഥനയാലും അനുതാപത്താലും അല്ലാതെ നിവൃത്തിയാകയില്ല. നാല്പതു കൊണ്ടു നാലിനെ വെടിപ്പാക്കുവാൻ നമ്മുടെ കൎത്താവു നൊമ്പു നൊറ്റു മനുഷ്യാ വെള്ളം തിഷ്ണ,

മണ്ണ, വായു എന്ന നാലു ഭൂതങ്ങളാൽ നീയു ഉണ്ടായിരിക്കുന്നു. ഓരൊ ഭൂതങ്ങൾക്കായിട്ടു പത്തുപ്പത്തു ദിവസം നീ നൊമ്പു നൊല്ക്കെണ്ടതാകുന്നു. പിന്നെയും ഭൂമി നാല്പതു ദിവസം ജലപ്രളയത്താൽ വിഴുങ്ങിയിരുന്നതുകൊണ്ടു പാപപ്രളയം വിഴുങ്ങാതെ ഇരിപ്പാനായിട്ടു നമ്മുടെ കൎത്താവു നൊമ്പു നൊററു. ഇപ്രകാരം തന്നെ നൊഹം പെട്ടകം ഒറച്ചു നാല്പതു ദിവസം കഴിഞ്ഞതിന്റെശെഷം ജനെൽ തുറന്നു പ്രാവിനെ അയച്ചു. അത നാശജലം വററി എന്നുള്ള സന്തൊഷ വൎത്തമാനം കൊണ്ടുവരികയും ചെയ്തു.

ഇപ്രകാരം എല്ലാക്രിസ്ത്യാനികളും ആത്മാവെന്ന പെട്ടകത്തിന്റെ വാതൽ തുറന്ന നൊമ്പാലെയും നമസ്കാരത്താലെയും കണ്ണുനീരുകളാലെയും സങ്കടങ്ങളാലെയുംനാല്പതുദിവസംപ്രതമായി പാപ്പാനും ദൈവത്താൽ നിശ്ചയിച്ചിരിക്കുന്നു കൊപം അനുഗ്രഹമായി പരക്കപ്പെട്ടു എന്നും കടങ്ങളും ദൊഷങ്ങളും ക്ഷമിക്കപ്പെട്ടു ദ്മ്മാൎഗ്ഗിയായ പുത്രനൊടുകൂടി എണ്ണപ്പെട്ടുഎന്നും പിതാവായ ദൈവം കൈക്കൊണ്ടു മിശിഹാതമ്പുരാന്റെ ശരീരമെന്ന തടിക്കപ്പെട്ടകാളയെ അറുത്തുഎന്നും മൊതിരവും മാമ്മൊദീസാഎന്ന റൂഹാദക്കുടശത്ത കുപ്പായവും ഒരുക്കിയിരിക്കുന്നു എന്നും അനുതാപം കൊണ്ടു റൂഹാദക്കുടുത്ത മാമ്മൊദീസായാൽ രണ്ടാം പ്രാവശ്യം ജനിക്കപ്പെട്ടുഎന്നും ഉള്ള അറിയിപ്പു കൊണ്ടുവരുവാനായിട്ടു ദൈവത്തിന്റെ അടുക്കൽ അനുതാപം എന്ന പ്രാവിനെപറഞ്ഞയപ്പാ

തും ന്യായമാകുന്നു, അശുദ്ധിയുള്ളവർ വെടിപ്പുള്ളവരായിട്ടും ആകാശത്തിന്നടുത്ത പിതാവിന്റെ റൂഹായ്ക്കടുത്ത പുത്രന്മാരായിട്ടും തീരുന്നത വെടിപ്പുള്ള നൊമ്പിന്റെ പ്രവൃത്തിയാകുന്നു. ഗൊലിയാദ നാല്പതുദിവസം ഇസ്രായെല്ക്കാരുടെ മെൽ പാഞ്ഞെത്തി അവസാനം ദാവീദിന്റെ പുത്രനായ മിശിഹായുടെ മുമ്പാകെ സാത്താനെപ്പൊലെ ദാവീദിന്റെ കയ്യുളിൽ വീണു, പ്രിയമുള്ള മക്കളെ ഇപ്രകാരംതന്നെ സാത്താൻനമ്മുടെമെൽപാഞ്ഞെത്തുന്നു ദാവീദിനെപ്പൊലെ ദൈവത്തിൽ നാം ധൈൎയ്യപ്പെട്ടിരിക്കുമെങ്കിൽ സാത്താൻ നമ്മുടെ കാലുകൾക്കു മുമ്പാകെ വീഴുന്നു അവനെ നാം ജയിക്കയും റൂഹായിക്കടുത്ത സന്തൊഷം നമുക്കുണ്ടാകയും ചെയ്യും നമ്മുടെ കൎത്താവിന്റെ നാല്പതു നൊമ്പിന്റെ അവസാനം തനിക്കു വിശന്നാറെ സാത്താൻ അടുത്തുവന്നു- മൂന്നു അങ്കവും അവൻ കൊണ്ടുവന്നു നമ്മുടെ കൎത്താവിന്നു അവൻ അടുത്തുവരെണ്ടതിന്നു പരീക്ഷിക്കുന്നവന്നു എടകിട്ടുവാനായിട്ടാകുന്നു തനിക്കു വിശന്നതു. എന്തെന്നാൽ താൻ വിശന്നെന്നു അവൻ കണ്ടില്ലായെന്നുവരികിൽ അവൻ അടുത്തുവരികയില്ലാഞ്ഞു. അപ്രകാരംതന്നെ നാമും ശരീരം വിശക്കുകയും മനൊ സാക്ഷിയും ആത്മാവും നിൎമ്മലമാക്കുകയും ചെയ്യു നൊമ്പിന്റെയും വെടിപ്പിന്റെയും ലക്ഷ്യം നമ്മിൽ വെളിപ്പെടുകയില്ലു എങ്കിൽ ആകൽക്കറൂസാ നമ്മൊടു പൊരുതു പരീക്ഷിക്കയില്ല. എന്തുകൊണ്ടെന്നാൽ സാത്താ

ൻ അവനെ കെൾക്കുന്നവരെ പരീക്ഷിക്കുമാറില്ല, എന്നാൽ നമ്മുടെ കൎത്താവു താബൊർ എന്ന മലയിൽ വച്ചു മറുരൂപമായാറെ തന്റെ തിരുമുഖം പ്രകാശിച്ചതുപൊലെ നൊമ്പുകൊണ്ടു നമ്മുടെ മുഖങ്ങൾ പ്രകാശിച്ചു എന്നു കാണുംതൊറും അവൻ അടുത്തു പരീക്ഷിക്കുന്നു– മനുഷ്യമക്കളുടെ മുഖങ്ങൾ നൊമ്പുകൊണ്ടും വിശപ്പുകൊണ്ടും അല്ലാതെ പ്രകാശിക്കയില്ല നമ്മുടെ കൎത്താവിന്റെ വിശപ്പു വെളിപ്പെട്ടാറെ പരിക്ഷിക്കുന്നവന്റെ ബൊധം കലങ്ങി മനുഷ്യൻ പുത്രനാകുന്നു എന്നു പറഞ്ഞു വിശപ്പിന്റെ അടയാളം തന്നിൽ കണ്ടതുകൊണ്ടു അവൻ അടുത്തു വന്നു നമ്മുടെ കൎത്താവു വിശന്നപ്പൊൾ അല്ലാതെ താൻ നൊമ്പു നൊററപ്പൊൾ പരീക്ഷിക്കുന്നവൻ എന്തുകൊണ്ടാകുന്നു അടുത്തുവരാഞ്ഞതു– സാത്താനൊടു മറുത്തുള്ള ആയുധമാകുന്ന നൊമ്പിന്റെ വലിപ്പം നാം പഠിപ്പാനും നാം നൊമ്പുനൊല്ക്കുമ്പൊൾ നമ്മുടെ അടുക്കൽ അടുത്തുവരുവാൻ അവനാൽ കഴിയുന്നതല്ലെന്നും നാം പഠിപ്പാനായിട്ടാകുന്നു, നാം കൈവിട്ടു പൊകുന്നു എങ്കിൽ നഗ്നന്മാരുന്നാമാകുന്നു, അവനൊടു എതൃത്തുനില്പാൻ ആയുധം നമുക്കില്ല എന്നതുകൊണ്ടു സ്വപ്നങ്ങൾകൊണ്ടും ദുൎവ്വിചാരങ്ങൾകൊണ്ടും ആഗ്രഹംകൊണ്ടും വയററിന്റെ സ്നെഹംകൊണ്ടും മറവായിട്ടുള്ളയുദ്ധം നമ്മുടെമെൽ അവൻ ഉണൎത്തും–

മെൽ കാണിച്ചപ്രകാരം നൊമ്പിന്റെ വലിപ്പത്തെ നാം പഠിച്ചു അതിൽ നാം പ്രതിജ്ഞ

യൊടിരിക്കുമെങ്കിൽ പരീക്ഷിക്കുന്നവൻ നമ്മൊ
ടു യുദ്ധംചെയ്തുപരീക്ഷിക്കും, എന്തെന്നാൽ അ
വൻ മിശിഹായെ പരീക്ഷിച്ചുപറഞ്ഞതാവിതു
നീ ദൈവപുത്രനാകുന്നുവെങ്കിൽ ഈ കല്ലുകൾ
അപ്പമാകുവാൻ അരുളിച്ചെയ്ക- എന്നാറെ താൻ
അവനൊടു ദൈവത്തിന്റെ സകല തിരുവചാ
നംകൊണ്ടല്ലാതെ നീ നിനക്കുന്നപ്രകാരം അ
പ്പംകൊണ്ടുമാത്രം മനുഷ്യൻപുത്രൻ ജീവിക്കുന്ന
ല്ലാ എന്നു മറുപടിപറഞ്ഞു ഇതിന്റെ സാരം വ
ചനമായദൈവം ഞാനാകുന്നു എന്നാലെ ലൊക
ങ്ങൾ ജീവിക്കുന്നു എന്നാകുന്നു-

കഹനെന്മാരുടെ പുസ്തകത്തിൽ ദൈവം അ
രുളിച്ചെയ്തു എന്റെ കല്പനകൾ നിങ്ങൾ കാത്ത
നിങ്ങൾ ജീവിപ്പിൻ എന്ന എഴുതിയിരിക്കു
ന്നു- വിശ്വാസമുള്ള മക്കളെ ഇപ്രകാരം തന്നെ
ദൈവകല്പനകൾ ആചരിക്കുന്ന മനുഷ്യൻ അ
വകൊണ്ടു ജീവിക്കുമെന്നു നിങ്ങൾ അറിഞ്ഞു
കൊള്ളണം ഇതിന്ന അനെക സാക്ഷികൾ ന
മുക്കുണ്ടു- ഒരുത്തൻ ദൈവത്തെക്കുറിച്ചു നൊമ്പു
നൊററ വിശന്ന ദിഷ്ടരിയും മുട്ടമുള്ളവനായാലും
ദൈവത്തെ വെറുക്കരുത ആദാമും ഹാവായും ത
ന്റെ കല്പനകൾ ആചരിച്ചു ദുഷ്ടന്റെ ഗുണ
ദൊഷത്തെ കെൾക്കാതെ ഇരുന്നു എങ്കിൽ വി
ശപ്പുകൊണ്ടും പ്രയത്നംകൊണ്ടും ആവലാധി
പ്പെടാതെ ഇരുന്നെനെ എന്തെന്നാൽ നാല്പതു
ദിവസം നൊമ്പുനൊററു എന്ന മൂശയെയും ഏ
ലിയായെയും കാത്തതുപൊലെ ഭക്ഷണംകൂടാതെ

ജീവിപ്പിപ്പാൻ ദൈവത്തിന്ന എളുപ്പമുള്ളതാകു ന്നു ജീവിപ്പിപ്പാൻ അപ്പത്തിന്നു ശക്തികൊടു ക്കുന്നവൻ ഭക്ഷണം കൂടാതെ വചനംകൊണ്ടു തന്നെ മനുഷ്യരെജീവിപ്പിപ്പാൻ എത്ര അധീകം എളുപ്പമായിരിക്കുന്നു- എന്നാൽ അവന്റെ ശ ക്തികെട്ട അപ്പം കൂടാതെ ജീവിപ്പിപ്പാൻ കഴി യാതെപൊയാൽ അവൻ ദൈവമാകുന്നില്ല സ കല തിരുവചനംകൊണ്ടും ജീവിപ്പില്ലാഞ്ഞു എ ന്ന അവനെക്കുറിച്ച എഴുതിയിരിക്കുന്നതും സ ത്യമല്ല- എന്നാൽ നാം പറയുന്നതെന്തെന്നാൽ ഉയിപ്പിന്റെ ശെഷം അപ്പംകൂടാതെ മനുഷ്യരു ജീവിക്കുന്നതുപൊലെ സകല തിരുവചനംകൊ ണ്ടും സകലത്തെയും ജീവിപ്പിപ്പാൻ തനിക്കു യാതൊരു പ്രയാസവുമില്ലാത്തവനാകുന്നു- താ ൻ തിരുമനസ്സാകുന്ന സകലവും ആകാശത്തി ലും ഭൂമിയിലും താൻ ചെയ്യുന്നു- തന്റെ വിശ പ്പിന്ന താൻ വഴ്ഗത്തിന്നടുത്ത പുത്രനല്ലാതെ അന്ന്യനല്ലാ എന്നറിവാന്നായിട്ടു നമ്മുടെ കൎത്താ വു പുസ്തകങ്ങളിൽ നിന്നാകുന്നു സാത്താനൊ ടു ഉത്തരംപറഞ്ഞത, നമ്മൊടുകൂടെ തൎക്കിക്കുന്ന ശത്രുക്കളൊടു ഉത്തരംപറവാൻ നമുക്കു ന്ന്യായ മാകുന്നു അപ്പംകൂടാതെ നൊമ്പുകൊണ്ടു ഒരുത്ത ൻ ജീവിക്കുന്നില്ലാ യെന്ന പറയുന്നവർ പു സ്തകത്തിന്റെ ശക്തി തിരിച്ചറിയപ്പെട്ടന്നില്ല- അവരുടെ നിരൂപണം സാത്താന്റെ നിരൂപണ യാകുന്നു അപ്പംകൂടാതെ മനുഷ്യനെ ജീവിപ്പിപ്പാ ൻ ദൈവത്തിന്ന ശക്തിയീല്ലായെന്നു അവർ

വിചാരിക്കുന്നു അപ്രകാരമല്ലാ, നിന്റെ ഉത്സാഹം കൎത്താവുമെമൽ നീ ഇടുക നിന്നെ താൻ പൊറ്റാക്കും എന്നു ദീൎഘദൎശി പറഞ്ഞിട്ടുള്ളതുപൊലെ ൟലൊകത്തിൽ നമ്മെ ജീവിപ്പിപ്പാനും വരുവാനിരിക്കുന്ന ലൊകത്തിൽ എന്നെക്കുമുള്ള ജീവസ്സുകൾ നമുക്കു തരുവാനും ശക്തിയുള്ള ദൈവത്തിന്റെ തിരുവചനത്തിൽ നാം വിശ്വസിക്കണം— എപ്പൊൾ നിങ്ങൾ വിശന്നു ശത്രു നിങ്ങളെ പരിക്ഷിക്കുന്നുവൊ അപ്പൊൾ അവനിൽ നിങ്ങൾ ശാസിച്ചു നമ്മുടെകൎത്താവിന്റെ തിരുവചനം അവനൊടു പറവിൻ തൽക്ഷണം നിങ്ങളുടെ മുമ്പാകെനിന്നു അവൻ ചിതറപ്പെടുകയും വിശപ്പുകൊണ്ടുള്ള പരിക്ഷ നിങ്ങളിൽനിന്നുമായപ്പെടുകയും ദൈവതിരുവചനംകൊണ്ടു നിങ്ങൾ ജീവിക്കയുംചെയ്യും നമ്മുടെകൎത്താവ കല്ലുകളിൽനിന്നു അപ്പം ഉണ്ടാക്കുകയും ചതിക്കാരനു അവന്റെ മൊഹത്തെകൊടുക്കയും ചെയ്യില്ലാ നമ്മുടെ വിശ്വാസത്തിന്റെ ശത്രുവിന്റെ വചനത്തെ കെൾപ്പാനും നമ്മുടെ വ്രതത്തെ അഴിപ്പാനും ഭക്ഷണംകൊണ്ടു മുമ്പിലത്തെ ആദത്തെപ്പൊലെ നമ്മുടെ അനന്തരതത്വത്തിൽനിന്നു തള്ളപ്പെട്ടവരാകുവാൻ നമുക്കു ന്യായമാകുന്നില്ലാ. ദൈവം ഏഴന്നെള്ളി അവനെ രക്ഷിച്ചു അവന്റെ അവകാശത്തിലെക്കു തിരിച്ചുകൊണ്ടുവരാമെന്നു ആദാമിനൊടു വാഗ്ദത്തംചെയ്തപ്രകാരം താൻ എഴന്നെള്ളി രക്ഷിക്കുകയും അവകാശത്തിലെക്കു തിരിപ്പിക്കുകയുംചെയ്തു ഇനിയും ന്യാ

യവിസ്താരത്തിന്നും പ്രതികാരത്തിന്നും ഉയിപ്പി
ന്റെ ദിവസത്തിൽ താൻ എഴുന്നെള്ളുമ്പോൾ
ആകൽക്കറുസായുടെ കല്പനയെ കെട്ടവനെ അ
വന്റെ കൂടെ വിധിച്ചു പുറത്തിരുളിലെക്കു തള്ളി
ക്കളയും അന്നനിയാ എടുത്തുള്ളവർ ബൊബെ
ലിന്റെ രാജാവിന്റെ ഭക്ഷണത്തിൽനിന്നു ഭ
ക്ഷിക്കാതെ നൊമ്പുനൊറ്റു പ്രതമായിരുന്ന തീ
ച്ചൂളയിൽനിന്നു രക്ഷപെട്ടു എന്നുള്ളത നിങ്ങൾ
അറിഞ്ഞിട്ടുണ്ടല്ലൊ അപ്രകാരംതന്നെ ദാനി
യെൽ നൊമ്പുകൊണ്ടു സിംഹങ്ങളുടെ വാപൊ
ത്തി യൌനാനെ നൊമ്പുകൊണ്ടു കടലിൽനി
ന്നും മത്സ്യത്തിൽനിന്നും കൊരിഎടുത്തു നിനുവാ
യെക്കാരു അവരു നിശ്ചയിച്ച നൊമ്പുകൊണ്ടും
അവരുധരിച്ച കമ്പളികൊണ്ടും അനുതാപംകൊ
ണ്ടും അവരുടെമെൽ നിശ്ചയിച്ചിരുന്ന നശിപ്പി
ൽനിന്നു രക്ഷപെട്ടു. നമുക്കും നൊമ്പു നൊറ്റു
അഗ്നിനരകത്തിൽനിന്നു രക്ഷപെടുവാൻ ന്യാ
യമാകുന്നു. ദൈവത്തിന്റെ അടുക്കൽ ജീവനു
ള്ളവരാകുന്നു എന്ന നീതിമാന്മാരും പുണ്യവാന്മാ
രുമായ അബ്രഹാമ്മിനെപ്പൊലെയും ഇസഹാ
ക്കിനെപ്പൊലെയും യാക്കൊബിനെപ്പൊലെയും
നൊമ്പുകൊണ്ടു പുണ്യവാന്മാരു ലൊകത്തിന്റെ
സകല മൊഹങ്ങളെയും അടച്ചുകളഞ്ഞു. ഇപ്രകാ
രം എല്ലാവനും നീതിമാനും പുണ്യവാനും ആയി
ദൈവത്തിന്റെ സന്നിധിയിൽ ജീവിപ്പാനാ
യിട്ടു അവരെപ്പൊലെ വെടിപ്പായിനൊമ്പുനൊ
ല്ക്കണം. സാത്താനെ അനുസരിക്കാതെ ഇരി

പ്പാൻ നമ്മെ പഠിപ്പിക്കെണ്ടതിന്നു മിശിഹാവിശന്ന തന്റെ വിശപ്പുകൊണ്ടു ശത്രുവിന്നെ ജയിച്ചുഎന്ന നിങ്ങൾ തിരിച്ചറിയപ്പെട്ടുവാനായിട്ടു നാം സൂക്ഷിപ്പിക്കുന്നു വിശപ്പുകൊണ്ടു നാം മരിച്ചുപൊകുന്നു എങ്കിലും നമ്മുടെ കൎത്താവിൽ നിന്നു നാം പിൻമാറരുത. രണ്ടാമത്തെ പരീക്ഷ, ദൈവത്തിന്റെ ശുദ്ധതകൾ നിറയപ്പെട്ടിരിക്കുന്നതും രഹസ്യങ്ങൾ മുഴുവനാകപ്പെട്ടിരിക്കുന്നതുമായ ഓൎശ്ലെം എന്ന ശുദ്ധതകളുടെ നഗരിക്കു ആകൽക്കറുസാ തന്നെ കൂട്ടിക്കൊണ്ടുപൊയി. ഇപ്രകാരം ഗാനിയെലും അതിന്നെ പെരുവിളിച്ചു ജയത്തിന്റെ ശരണത്തിന്മെൽ യുദ്ധങ്ങൾക്കു മഷ്ലാട ഉള്ളതുകൊണ്ടു ഒന്നാമത്തെ യുദ്ധം രണ്ടാമത്തെ യുദ്ധത്തെ ഉണൎത്തി വയററാഗ്രഹത്തിന്നു താൻ കീഴമരുന്നില്ലെന്നു അവൻ കണ്ടതിനാൽ നിഗളത്തിന്റെ പരീക്ഷ കൊണ്ടുവന്നു തന്നെ അവൻ കൂട്ടിക്കൊണ്ടുപൊയതു മൃഗങ്ങളെ തടുത്തു കൊണ്ടുപൊകുന്നതുപൊലെ എന്ന ആരും നിരൂപിക്കെണ്ട. എന്തെന്നാൽ പുണ്യവാളരുടെമെൽ അവന്നു ശക്തിയില്ലാത്തതുകൊണ്ടു ബെലത്താലെ മനുഷ്യരെ കൂട്ടിക്കൊണ്ടു പൊകുവാൻ അവന്നു കഴിയുന്നതല്ല. എന്റെ വാത്സല്യമുള്ളവരെ പുണ്യവാളനായ ഇയ്യോബിൻമെൽ സാത്താൻ അതിക്രമിച്ചു അവനെ പരീക്ഷിച്ചതു ദൈവ കല്പനയാലെ അല്ലാതെ ബെലത്താൽ അല്ല. എന്നു നിങ്ങൾ അറിഞ്ഞുകൊൾവിൻ, അപ്പഴൊ അവനെ സൃഷ്ടിച്ചവനായ മിശിഹാ എത്ര ഏററ

പ്പെട്ടിരിക്കുന്നു. ഇതിനാൽ ഇഷ്ടത്താലെ ഈവ
കൈക്കൊള്ളുവാനായിട്ടു ദൈവത്തെ കൂട്ടിക്കൊ
ണ്ടു പൊകപ്പെട്ടു എന്ന അറിയാം. ആകൽക്കറു
സാ ഏതുകാൎയ്യം തന്റെറ അടുക്കൽ കൊണ്ടുവരു
വാൻ ഒരുങ്ങിയിരുന്നു എന്ന മിശിഹാ ദൈവ
ത്തെപ്പോലെ മുൻകൂട്ടി അറിഞ്ഞിരുന്നു. അവ
ന്റെറ കെട്ടിനെ കണ്ടിച്ചു കളവാനും നമുക്ക ജ
യം നൾകുവാനുമായിട്ടു വനത്തിന്നും ശുദ്ധതയു
ടെ നഗരിക്കും മലയ്ക്കും താൻ എഴുന്നെള്ളി. ബെ
ത്തനാന്റെറ ശുദ്ധമുള്ള യാക്കൊബു പറയുന്നു
സാത്താൻ ഒന്നാമത്തെ യുദ്ധം ചെയ്തു അവൻ
തൊററു രണ്ടാമത്തെ യുദ്ധം ചെയ്വാൻ അവനെ
ഞെരുക്കി ആകൽക്കറുസാ അവന്റെറ ഹൃദയ
ത്തിൽ വിചാരിച്ച ജയത്തിന്നു കാരണം കണ്ടെ
ത്തിയില്ലല്ലൊ എന്നു നിരുപിച്ചുംകൊണ്ടു തന്ന
ത്താൻ ചാടുവാൻ വാശി കിളുത്തി സ്ഥലം അ
ന്വെഷിച്ചുദൈവാലയത്തിന്റെറവിളുമ്പിന്മെൽ
തന്നെ നിറുത്തി. നമ്മുടെ രക്ഷിതാവു അവിടെ
നില്പാൻ സാത്താൻ മനസ്സായതുകൊണ്ടു അവ
ൻപറഞ്ഞു ആയുടൻ അവിടെ താൻ നിന്നു. ആ
യ്തു നീ ദൈവ പുത്രനാകുന്നു എങ്കിൽ താഴത്തെക്കു
നീ ചാടുക. എന്നു പറവാൻ അവനു സമയ
മുണ്ടാകുവാനാകുന്നു. അവൻ നിരൂപിച്ചതു എ
ന്തെന്നാൽ താൻ വീണു ഉപദ്രവ മെല്ക്കാതെ
ഇരിക്കുന്നു എങ്കിൽ ദൈവ പുത്രനാകുന്നു എന്നു
വിചാരിക്കാം. വീണു ഉപദ്രവ മെല്ക്കുന്നു എ
ങ്കിൽ നിശളി എന്നു വിചാരിക്കുന്നതു കൂടാതെ ത

ന്നെ സഹായിക്കാഞ്ഞതുകൊണ്ടു പിതാവിന്റെ അടുക്കൽ വെറുപ്പുണ്ടാക്കാം. താൻ വീണു മരിക്കുന്നു എങ്കിൽ തന്നിൽനിന്നു അനുകൂലപ്പെട്ടുന്നു. താൻ മിണ്ടടങ്ങിയും ഉത്തരം പറയാതെയും ഇരിക്കുന്നു എങ്കിൽ അറിവില്ലാത്തവനെന്നു വിചാരിക്കാം. അവന്റെ ആലൊചന ഇതായിരുന്നു. നമ്മുടെ കൎത്താവ ഉയരത്തിന്റെയും ആഴത്തിന്റെയും സൃഷ്ടിതാവാകുന്നു. ദീഘക്ഷമയാൽ അല്ലാതെ നിഗളം കൊണ്ടു ഒന്നും ചെയ്യാതെ ഇരിപ്പാൻ താൻ ചാടിയില്ല. നിഗളംകൊണ്ടും വലിപ്പംകൊണ്ടും പരീക്ഷ നമുക്കു ഭവിക്കുമെങ്കിൽ നമ്മുടെ ശത്രുക്കളൊടു മറുത്ത പുസ്തകങ്ങളുടെ വചനങ്ങളിൽനിന്നു ഉത്തരം പറവാനും വചനങ്ങളുടെ ശക്തിയിൽനിന്നു നിഗളത്തിന്റെ വികാരങ്ങളെ പൊറുപ്പിപ്പാനും ഇതു നമുക്കു പഠിതചമാകുന്നു.

എന്നാൽ അവൻ പറഞ്ഞു തന്റെ മാലാഖമാരെ തന്റെമെൽ കല്പിക്കുമെന്ന എഴുതിയിരിക്കുന്നു. ൯൰വചനം ൯൧-ാം മസ്മൊറായിൽ ആകുന്നു. എന്തിന്നു ൯൰ സാക്ഷി സാത്താൻ കൊണ്ടുവന്നു. പുസ്തകത്തിൽനിന്നു നമ്മുടെ കൎത്താവു ഉത്തരം പറയുന്നു എന്ന അവൻ കണ്ടതിനാൽ ഇവനും തന്നിൽ സദൃശപ്പെട്ടുവാൻ മനസ്സായി. പിന്നെയും നമ്മുടെ കൎത്താവു നിന്റെ ദൈവമായ കൎത്താവിനെ പരിക്ഷിക്കരുതെന്നു എഴുതിയിരിക്കുന്നു. എന്ന ഉത്തരംപറഞ്ഞു. അതായതു നിന്റെ ദൈവമായ കൎത്താവ ഞാനാകു

ന്നതിനാൽ എന്നെ നീ പരീക്ഷിക്കരുതെന്നും
നമ്മിൽ ആരും പരീക്ഷയിൽ സഹായം ചൊദി
ച്ചുംകൊണ്ടു ദൈവമായ കൎത്താവിനെ പരീക്ഷി
പ്പാൻ ന്യായമാകുന്നില്ലാ എന്നുള്ള നമ്മുടെ പഠി
ത്വത്തിന്നുമാകുന്നു. ദൈവത്തെ ഞാൻ പരീക്ഷി
ക്കുന്നു. എന്നെത്താൻ സഹായിക്കുമൊ ഇല്ല
യൊ എന്ന ഹൃദയത്തിൽ പറഞ്ഞുംകൊണ്ടു അ
പകടത്തിലൊ കുഴിയിലൊ സ്വന്ത മനസ്സൊടെ
ചാടുവാൻ ഒരുത്തനും ന്യായമാകുന്നില്ല. ബല
ത്താൽ പരീക്ഷവന്നു കൂടുന്നവരെ അല്ലാതെ ഇ
തുപൊലെ ഉള്ളവരെ ദൈവം സഹായിക്കുമാറി
ല്ല. പ്രത്യേക ദിഷ്ടതികളിൽ ദൈവത്തിൽനിന്നു
ചൊദിപ്പാൻനമുക്കു ന്യായമാകുന്നു. ബലത്താലെ
തന്നെ പരീക്ഷിപ്പാനില്ല. എന്നു വിശുദ്ധ പിതാ
ക്കന്മാരു പറഞ്ഞിരിക്കുന്നു. മെൽനിന്നു കീഴൊട്ടു
ചാടീട്ടുള്ളതു സാത്താനാകുന്നു. ആദ്യമെ മെലിൽ
നിന്നവൻചാടി, കീഴിന്നടുത്തവനായിരിന്നു.
ഇപ്രകാരംതന്നെ വലിമയിലും നിഗളത്തിലും
പിടിച്ചിരിക്കുന്ന എല്ലാവരും സാത്താനു സദൃശ
പ്പെടുകയും മെലിൽനിന്നു പിന്നെ കീഴിന്നടുത്ത
വനായി തീരുകയും ചെയ്യും. എന്തെന്നാൽ തന്ന
ത്താൻ പുകഴ്ത്തപ്പെടുന്നവനൊക്കയും ക്ഷീണിക്ക
പ്പെടും തന്നെത്താൻ ക്ഷീണിപ്പിക്കപ്പെടുന്നവ
നൊക്കയും പുകഴപ്പെടും എന്നു കല്പിച്ചിരിക്കുന്നു.
എന്റെമക്കളെ സാത്താനിൽ നിന്നൊ മനുഷ്യരി
ൽ നിന്നൊ തന്നിഷ്ടത്തിൽ നിന്നൊ നിഗളംനി
ങ്ങളുടെമെൽ അതിക്രമിക്കുമൊ എന്ന സൂക്ഷിച്ചു

തിരിച്ചറിവുള്ളവരായി നമ്മുടെ കൎത്താവു നമ്മെ പഠിപ്പിച്ചതുപൊലെയും നിന്റെ ദൈവമായ കൎത്താവിനെ നീ പരീക്ഷിക്കരുത. നിന്നെ പരീക്ഷിക്കുന്നവൻ ക്ഷണത്തിൽ ചിതറപ്പെട്ടും. ദൈവമായ കൎത്താവു നിന്റെ സഹായത്തിന്നുവരും നിന്റെ ക്ഷീണം നിന്നെ പുകഴ്ത്തും എന്ന എഴുതിയിരിക്കുന്നതുപൊലെയും ബുദ്ധിയൊടെ നടപ്പിൻ. പിന്നെയും ആകൽക്കറുസാ എത്രയും ഉന്നതമുള്ള മലയ്ക്കു താൻ കൂട്ടിക്കൊണ്ടുപൊയി ഭൂമിയുടെ സകല രാജിതങ്ങളും അവയുടെ ഭംഗിയും തന്നെ കാണിച്ചു ഇത മായയാൽ തന്റെ തിരുമുമ്പാകെ കാണുമാറാക്കിയതല്ലാതെ സത്യത്താലല്ല. ആയാറുമ്മെലല്ലാതെ ഭൂമിമെൽ നിരത്തിയ്യുമല്ല. നഗരികളുടെയും രാജാക്കളുടെയും കുലങ്ങളുടെയും ഐശ്വൎയ്യങ്ങളുടെയും സിംഹാസനങ്ങളുടെയും ഉന്നതമായിരിക്കുന്നവയുടെ നിഴലുകളെ കാണിച്ചുകൊടുത്തു. ഭൂമിയുടെ സകല രാജിതങ്ങളും അല്പനെരംകൊണ്ടു തന്നെ കാണിച്ചു എന്ന ലൂക്കൊസു പറഞ്ഞതിൽ നിന്നു മായയാൽ തന്നെ കാണിച്ചതാകുന്നു എന്ന അറിയപ്പെട്ടിരിക്കുന്നു. നീ വീണു എന്നെ കുമ്പിടുമെങ്കിൽ ഇതെല്ലാം നിനക്കു തരാമെന്നു തന്നൊടു പറഞ്ഞു. മിശിഹായുടെ വന്ദനവു അവന്റെ അടുക്കൽ വരുത്തുവാൻ ആഗ്രഹിച്ചതിൽനിന്ന രാജിതങ്ങളുടെ സകല വന്ദനവിനെക്കാൾ അധികം ബഹുമാനിക്കപ്പെട്ടതാകുന്നു എന്ന അറിയപ്പെട്ടിരിക്കുന്നു. നമ്മുടെ വാത്സല്യമക്കളെ അവന്റെ അ

റപ്പുകെടിനെ സൂക്ഷിപ്പിൻ ഒക്കയുടെ ഉടയവ
നിൽ നിന്നു വന്ദനവു അന്വെഷിച്ചതല്ലാതെ
തന്റെ ദൈവസുഖത്തിന്റെ സ്തുതി പിടിച്ചുപ
റിപ്പാൻ അവന്നു മതിയായില്ല. അപ്പൊൾ ഠരം
ശൊതമ്പുരാൻ, സാത്താനെ എന്റെ പുറകൊ
ട്ടെയ്ക്കുപൊക എന്നു ഉത്തരം പറഞ്ഞു. ആ തിരു
വചനത്താൽതന്നെ സകല മനുഷ്യരുടെമെലും
ഉള്ള അവന്റെ അധികാരം എടുക്കുകയും സാ
ത്താനാകുന്നു എന്നു അവനെ പരസ്യമാക്കുക
യും ചെയ്തു. ആകാശത്തിൽനിന്നു മിന്നൽപൊ
ലെ വീണു എന്നു സാത്താനെ ഞാൻ കണ്ടു എ
ന്നു നമ്മുടെ കൎത്താവ അരുളിച്ചെയ്തതു ഇതുത
ന്നെ ആകുന്നു. നാമത്തിൽ സാത്താനെന്നവ
നെവിളിച്ചു ഠരം തിരുവചനത്താൽ അവൻ ഇള
കിവീണു സകല ജാതികൾമെലും രാജിതങ്ങൾ
മെലും അവനുണ്ടായിരുന്ന അധികാരവും നീങ്ങി
പ്പൊയി. നമ്മുടെ രക്ഷിതാവു സാത്താനെന്നവ
നെ അറിഞ്ഞിരുന്നില്ലെന്നാണെ അവൻ നിരൂ
പിച്ചിരുന്നത. അവനെ അറിഞ്ഞു സാത്താനെ
ന്നു വിളിച്ചു എന്നു കണ്ടപ്പൊൾ അവൻ ഓടി
ഒളിച്ചു വീണതല്ലാതെ മറ്റു പരിക്ഷയ്ക്കു അവൻ
അടുത്തു വന്നില്ല. നിന്റെ ദൈവമായ കൎത്താ
വിനെ നീ കുമ്പിടെണമെന്നു എഴുതിയിരിക്കുന്ന
തിനെ നമ്മുടെ കൎത്താവ അരുളിച്ചെയ്തു. (ഒറയി
ത്താ ൨-ാം പുസ്തകം പത്തു കല്പനകളിൽ) എന്നി
ൽനിന്നു ഒഴികെ മറ്റു ദൈവങ്ങൾ നിനക്കുണ്ടാ
കരുത. എന്നു എഴുതിയിരിക്കുന്ന പ്രകാരം ദൈ

വത്തെ വന്ദിപ്പാൻ ന്യായമാകുന്നു. സാത്താനെ അല്ല. ദൈവത്തെ സെവിപ്പാനും ന്യായമാകുന്നു. ആകെൽക്കറുസായെ അല്ല. പ്രിയമുള്ള മക്കളെ ഒരുവൻ വന്ന നിങ്ങളുടെ ബൊധത്തെ കലക്കുകയും ഇഹലൊകത്തിന്റെ ദ്രവ്യവും സമ്പത്തും നിങ്ങൾക്കു തന്ന നിങ്ങളുടെ ദൈവമായ കർത്താവിനെയും വിശ്വാസത്തെയും ഉപെക്ഷിച്ച എന്നെ കുമ്പിടെണം എന്നു പറഞ്ഞാൽ സാത്താനെ എന്റെ പുറകൊട്ടെക്കു പൊക എന്ന അവനൊട മറുപടി പറയണം. ആ നാഴികയിൽ തന്നെ നിങ്ങളിൽ നിന്ന അവനൊടി ഒളിക്കയും കർത്താവിന്റെ മാലാകമാരുവന്ന നിങ്ങൾക്കു ശുശ്രൂഷിക്കയും ചെയ്യും. വെടിപ്പാലെ നിങ്ങൾ നൊമ്പുനൊററ അനുതാപംകൊണ്ടും മനസ്താപംകൊണ്ടും കരച്ചിൽകൊണ്ടും കണ്ണുനീർകൊണ്ടും പൂർണ്ണ ഹൃദയത്തൊടെ ദൈവത്തിന്റെ അടുക്കൽനിങ്ങൾ തിരിഞ്ഞ പൈശ്രൂന്യവും കുരളയുംനിഗളവും പ്രശംസയും ദെഷ്യം ലുബ്ധവും ആഗ്രഹവും വെശ്യാദൊഷവും കളവും നിങ്ങളിൽ നിന്നു നീക്കികളഞ്ഞ സകല തിന്മകളിൽ നിന്നും നിങ്ങൾ തിരിയണം. ഉപവാസംകൊണ്ടും നമസ്കാരംകൊണ്ടും ദാനധൎമ്മങ്ങൾകൊണ്ടും നിരപ്പുകൊണ്ടും അഗതികൾമെലും ദിഷ്ടതിക്കാരുടെമെലും അനുഗ്രഹമുള്ള പ്രവൃത്തികൾകൊണ്ടും ദൈവത്തിൽ നിങ്ങൾ അനുസരിച്ച തമ്മിൽതമ്മിൽ ദ്രഹാൎയ്യപ്പെട്ട സ്നെഹത്തിൽ നിങ്ങൾ ആയിരിക്കണം. സത്യമുള്ള ഉപവാസക്കാരുടെ കൂലിക്കു

നിങ്ങൾ യൊഗ്യമാകപ്പെട്ടു. നീ ഉപവസിക്കു
മ്പൊൾ പുണ്യവാന്മാൎക്കു പ്രാൎത്ഥിക്കുമ്പൊൾ മാ
ലാകമാൎക്കു അനുഗ്രഹങ്ങൾ നിങ്ങൾ ചെയ്യു
മ്പൊൾ അനുഗ്രഹം ചെയ്യുന്ന പിതാവായ ദൈ
വത്തിലും സദൃശപ്പെട്ടു- നല്ലവരുടെമെലും തി
ന്മപെട്ടവരുടെമെലും തന്റെ ആദിത്യനെ ഉദി
പ്പിക്കുകയും നീതിമാന്മാരുടെമെലും ചതിക്കാരുടെ
മെലും തന്റെ മഴയെ പെയ്യിപ്പിക്കുകയും ചെയ്യു
ന്നു- ആകാശത്തിലുള്ള നിങ്ങളുടെ പിതാവിനെ
പൊലെ അനുഗ്രഹങ്ങൾ ചെയ്യുന്നവര നിങ്ങൾ
ആകുവിൻ അനുഗ്രഹം ചെയ്യുന്നവരുടെമെൽ
ദൈവത്തിൽനിന്ന അനുഗ്രഹങ്ങൾ ഉണ്ടാകുമെ
ന്നു പറഞ്ഞിരിക്കുന്നു- ദൈവമായ കൎത്താവിൽ
നിന്നു നാം അപെക്ഷിക്കുന്നു. ഉപവാസത്തി
ലും നമസ്കാരത്തിലും മടിയുള്ളവർ നിങ്ങൾ ആക
രുത പിന്നെയൊ ഉച്ചവരെയും ഉപവസിപ്പാനും
അതിന്റെ ശെഷം പള്ളിയിൽവന്നു നമസ്കരി
ച്ചു അനുതപിപ്പാനും നിങ്ങൾക്കു ന്യായമാകുന്നു,
നിന്റെ പാ ഭക്ഷണത്തിൽനിന്ന ഉപവസി
ക്കുകയും നിന്റെ നാവ ഭൊഷ്കിലും പൈശൂന്യ
ത്തിലും പെരുമാറുകയും ചെയ്യാൽ ൟ ഉപവാ
സത്തിൽ കൎത്താവു തിരുമനസ്സാകുന്നില്ല- പിന്നെ
യൊ ആത്മാവിലും ശരീരത്തിലും ഒന്നുപൊലെ
വെടിപ്പായി ഉപവസിപ്പാൻ ന്യായമാകുന്നു ൟ
ഉപവാസത്തിൽ കൎത്താവു തിരുമനസ്സാകുന്നു-
വീണ്ടും നിങ്ങളൊട്ടു നാം അറിവിക്കുന്നതു എ
ന്തെന്നാൽ മിശിഹാ കുറെ അപ്പം ആവശ്യപ്പെ

ട്ടിരിക്കുന്നു എന്നുള്ള ഭാഗത്തെ വെളിപ്പെടുത്തി അപ്പൊൾ ദാവീദിന്റെ നെരെ ഗൊലിയാദിനെപൊലെ നിഗളംകൊണ്ടു സാത്താൻ യുദ്ധത്തിന്നു തുനിഞ്ഞിറങ്ങി ആദാമിനെയും ഹാവായെയും തട്ടിച്ചനെരത്തിൽ ഏററിട്ടുള്ള അക്രമങ്ങളായ മൂന്നു പരീക്ഷകൾകൊണ്ടു സാത്താൻ നമ്മുടെ കൎത്താവിനെ പരീക്ഷിച്ചു ഒന്നാമത്തെ അസ്ത്രം വയററുസ്നെഹം നന്മയുടെയും തിന്മയുടെയും അറിവിന്റെ വൃക്ഷത്തിന്റെ അഴക മറഞ്ഞിരിക്കുമ്പൊൾ സ്ത്രീ അതിനെകണ്ടു ഭക്ഷിപ്പാൻ ആഗ്രഹിച്ചു ഇപ്രകാരം തന്നെ നമ്മുടെ കൎത്താവും വിശന്നു എന്നു സാത്താൻ കണ്ടപ്പൊൾ മുമ്പെ അവൻ ചെയ്തപൊലെ ഭക്ഷണംകൊണ്ടു പരിക്ഷിപ്പാൻ അവൻ ആഗ്രഹിച്ചു. എന്തെന്നാൽ അവരുടെയും മററുള്ളവരുടെയും ആത്മരക്ഷ അനുഷ്ഠിക്കുന്ന ഉപവാസക്കാരൊടു കൂടെ ഭക്ഷണത്തിന്റെ മൊഷംകൊണ്ടു യുദ്ധംചെയ്വാൻ ഉണ്ടായിരുന്നു. മിശിഹാ സാത്താനെ തള്ളി പരീക്ഷകളെ മായിച്ചുകളഞ്ഞു. അപ്പംകൊണ്ടുമാത്രം മനുഷ്യൻ ജീവിക്കുന്നതല്ലെന്നുള്ള തിരുവചനംകൊണ്ടവനെ ജയിച്ചു സാത്താനെ ജയിപ്പാനുള്ള ജയത്തിന്റെ അടയാളം ഉപവാസക്കാൎക്കു നൾകുകയും ചെയ്തു, രണ്ടാമത്തെ അസ്ത്രം നിഗളം, ഏതുദിവസം അതിൽനിന്നു നിങ്ങൾ ഭക്ഷിക്കുന്നുവൊ അപ്പൊൾ ദൈവത്തെപ്പൊലെ നിങ്ങൾ ആകുമെന്നു ഹാവായൊടു പറഞ്ഞിട്ടുള്ളതിനെ സാത്താൻ ഓൎത്തു അപ്രകാരം മിശിഹാ

യൊടും അവൻ പ്രവൃത്തിച്ചു നീ ദൈവ പുത്രനാകുന്നു എങ്കിൽ താഴത്തൊട്ടു ചാടുക എന്നു പറഞ്ഞു. നിഗളംകൊണ്ടു പരമാൎത്ഥപ്പെട്ടവരുടെ ഹൃദയത്തെ എല്ലാനെരവും അവൻ കലക്കുന്നു. എന്നാൽ മിശിഹാ അതിനെ ത്യജിച്ചു. അവന്റെ പരീക്ഷകളെ മായിച്ചുകളഞ്ഞു. നിന്റെ ദൈവമായ കൎത്താവിനെ പരീക്ഷിക്കരുതെന്നു എഴുതിയിരിക്കുന്നു എന്ന അവനൊടു പറഞ്ഞു. മൂന്നാമത്തെ അസ്ത്രം ദ്രവ്യസ്നെഹം, ദൈവത്തെപ്പൊലെ നിങ്ങൾ ആകുമെന്നും നന്മയും തിന്മയും നിങ്ങൾ തിരിച്ചറിയുമെന്നും ഹാവായൊടു പറഞ്ഞിട്ടുള്ളതിനെ സാത്താൻ ഓൎത്തു. എന്നെ വന്ദിച്ചാൽ ലൊകത്തിന്റെ രാജിതങ്ങൾ ഒക്കയും തരാമെന്ന അവൻ നമ്മുടെ കൎത്താവിനൊടു പറഞ്ഞു. സാത്താനെ എന്റെ പുറകൊട്ടെയ്ക്കു പൊക എന്നു താൻ ഉത്തരംപറഞ്ഞു. ഇപ്രകാരം തന്നെ വിശ്വാസികൾ സാത്താനെ വന്ദിച്ചു അവരുടെ ദൊഷങ്ങൾകൊണ്ടു അടിയാരാകുവാനായിട്ടു സമ്പത്തിന്റെയും പ്രധാനത്വത്തിന്റെയും സ്നെഹംകൊണ്ടു എല്ലാനെരവും അവൻ തട്ടിക്കുന്നു. സകല തിന്മകളുടെയും അടിസ്ഥാനം ദ്രവ്യസ്നെഹമാകുന്നു. അതിനെ സ്നെഹിക്കുന്നവൻ സാത്താനെയും അവന്റെ ചങ്ങാതിമാരെയും വന്ദിക്കുന്നു. അതിനെ മൊഹിക്കുന്നവൻ അവന്റെ വിശ്വാസത്തിൽ നിന്നു വഴി തെററിപ്പൊകുന്നു അതിനെ ജയിപ്പാനുള്ള ആയുധമാകുന്നു നമ്മുടെ കൎത്താവു നമ്മെ പഠിപ്പിച്ചു തന്നിരിക്കുന്നത

ദ്രവ്യസ്നെഹം മനുഷ്യന്റെ ഹൃദയത്തിൽ വരു
മ്പൊൾ ഈ വിചാരം സാത്താനിൽ നിന്നാകു
ന്നു എന്നറിഞ്ഞ സാത്താനെ എന്റെ പുറകൊ
ട്ടെയ്ക്കു പൊക എന്നു പറയെണം. തൽക്ഷണം
ദുൎവ്വിചാരത്തിൽ നിന്നു അകന്നു ആകൽക്കറുസാ
യെ ജയിക്കാം. പ്രിയമുള്ളമക്കളെ നമ്മുടെ വൎഗ്ഗ
ത്തിന്റെ തലവൻ ആകൽക്കറുസായിൽ നിന്ന
തൊറ്റു വീണത്തു ഭക്ഷണം കൊണ്ടാകുന്നു. മി
ശിഹാതമ്പുരാൻ ഉപവാസംകൊണ്ടു നമ്മെ എ
ഴുന്നെല്പിച്ചു ജയിപ്പിച്ചു ഉപവസിക്കുന്നതിന്നു
നമ്മെ പഠിപ്പിക്കുകയും ചെയ്തിരിക്കുന്നു. നാം
എഴുന്നെറ്റു ഏന്നപ്പെട്ടു ഒരുങ്ങി നമ്മുടെ ശത്രുക്ക
ൾ മുട്ടുകുത്തി വീണു എന്ന ദാവീദന്നിബ്യാ പറ
ഞ്ഞിരിക്കുന്നു. എന്റെ മക്കളെ സാത്താനെ ജ
യിപ്പാൻ മനസ്സാകുന്നു എങ്കിൽ നൊമ്പിലും നമ
സ്കാരത്തിലും അടക്കത്തിലും പ്രതിജ്ഞയൊടിരു
ന്ന ഇഹലൊക കലഹത്തിൽ നിന്നു അകലപ്പെ
ടുക. വയറ്റു സ്നെഹത്തിൽ നിന്നു രക്ഷപെടുക
യും സാത്താന്റെ അസ്ത്രങ്ങളൊടു മറുത്ത നമ
സ്കാരംകൊണ്ടു ആയുധവും പടച്ചട്ടയും ധരിക്കു
കയും വെണം. മിശിഹാ നമ്മെ പഠിപ്പിച്ചതു
പൊലെ പരീക്ഷയ്ക്കു പൊകാതെ ഇരിപ്പാനായി
ട്ടു എല്ലാ നെരത്തിലും പ്രാൎത്ഥിച്ചുകൊണ്ടിരിപ്പിൻ
യാക്കൊബ ശ്ലീഹാ പറയുന്നത എന്തെന്നാൽ
ദൈവ തിരുവചനങ്ങൾക്കനുസരിച്ചു സാത്താ
നൊടു മറുത്തു നിൽപ്പിൻ. നിങ്ങളിൽ നിന്നവ
നൊടിഒളിക്കും. ദൈവത്തിൽ ചെന്നിരിപ്പിൻ.

നിങ്ങൾക്ക താൻ അണയപ്പെട്ടും. നമസ്കാരം കൊണ്ടു സാത്താനെ ജയിക്കുകയും കൎത്താവിന്നു നിരപ്പായി ഇരിക്കുകയും ചെയ്യാം. ഇഹലൊക കലക്കത്തിൽ നിന്നുള്ള അടക്കംകൊണ്ടു ശുദ്ധമുള്ള റൂഹായാലെ നമ്മുടെ ബൊധങ്ങൾ പ്രകാശിക്കപ്പെട്ടുകയും ദൈവത്തൊടുകൂടെ അഭിമുഖമായി സംസാരിക്കുകയും ചെയ്യാം. എന്തെന്നാൽ അടക്കംകൊണ്ടു മൊശ ദൈവത്തൊടുകൂടെ അഭിമുഖമായി സംസാരിച്ചു. ഇതു നിമിത്തമായിട്ടു നിങ്ങളൊടു നാം കല്പിക്കുന്നു. മുന്നമെ നമ്മുടെ വീഴ്ചയ്ക്കു ഹെതുവായിട്ടുള്ള ഭക്ഷണത്തിൽ നിന്നു ഓടി ഒളിക്കുകയും വീഴ്ചയിൽനിന്നു എഴുന്നെല്ക്കുന്നതിന്നു ഹെതുവായിട്ടുള്ള ഉപവാസത്തിൽ പ്രതിജ്ഞയൊടിരിക്കുകയും വെണം. ആയുടൻ ഉപവാസക്കാരന്റെ അടുക്കൽ മിശിഹായും ശുദ്ധമുള്ള മാലാകമാരും എഴുന്നെള്ളും. സ്തുതിയും ബഹുമാനവും അവനിൽ പൊറുക്കും അവന്റെ ശുശ്രൂഷയ്ക്കും സാത്താന്റെ പരീക്ഷകളിൽ നിന്നുള്ള അവന്റെ കാവലിന്നും തന്റെ മാലാകമാരെ പറഞ്ഞയക്കുകയും അവ്വണ്ണം അവരു സഹായിക്കുകയും ചെയ്യും.

പ്രിയമക്കളെ ഇതിൽ പറഞ്ഞിരിക്കുന്ന കാൎയ്യങ്ങളെ സൂക്ഷ്മതയൊടും വൈരാഗ്യത്തൊടും കൂടി തിരിച്ചറിഞ്ഞു നടന്നുകൊൾവിൻ. വീണ്ടും ദൈവമായ കൎത്താവിൽനിന്നു നാം അപെക്ഷിക്കുന്നു. ദൈവത്തിന്റെ ശുദ്ധമുള്ള വാഗ്ദത്തങ്ങളെ അനുചരിപ്പാനും തന്റെ ശ്രെഷ്ഠത്വത്തിന്ന യൊ

ശ്ര്യമാകുന്ന പ്രവൃത്തികളാലെ ദൈവീകത്തിന്നടുത്ത തന്റെ കല്പനകളെ തികപ്പാനും കൃപയും ശക്തിയും നിങ്ങൾക്കു തരുമാറാകട്ടെ. എന്തെന്നാൽ കർത്താവു അവനെ സഹായിക്കുക ഇല്ലായെങ്കിൽ ദൈവ കല്പനകളെ തികപ്പാൻ ഒരുത്തനും ശക്തി ഉണ്ടാകയില്ല. പിന്നെയും നാം അപെക്ഷിക്കുന്നു. തന്റെ ശക്തികളാലെ നിങ്ങളെ സഹായിച്ചു ശക്തി ആക്കുകയും തന്റെ വാഴ്വാലെ നിങ്ങളെ വാഴ്ത്തുകയും ചെയ്യുമാറാകട്ടെ. പിന്നെയും ശുദ്ധമുള്ള ൟ ഉപവാസത്തിന്റെ പ്രവെശനം അനുഗ്രഹിക്കപ്പെട്ടതായി ഇരിക്കുകയും അതിന്റെ അവസാനത്തിന്നു വെടിപ്പാലെ നിങ്ങളെ സഹായിക്കുകയും ചെയ്യുമാറാകട്ടെ നിങ്ങളുടെ ഉപവാസങ്ങളും പ്രാർത്ഥനകളും ദാനധൎമ്മങ്ങളും പത്തിലൊന്നുകളും താൻ കൈക്കൊണ്ടു സകല നീതിമാന്മാരൊടു കൂടെയും പുണ്യവാന്മാരൊടു കൂടെയും വരുവാനിരിക്കുന്ന ലൊകത്തിൽ നല്ല കൂലിയും നിങ്ങൾക്കു നൾകുമാറാകട്ടെ. ഇനിയും നാം അപെക്ഷിക്കുന്നു ൟ ഉപവാസം അനുഗ്രഹിക്കപ്പെട്ടതും നിങ്ങളുടെ കടങ്ങളും പാപങ്ങളും മാച്ചു തരുന്നതും സകല തിന്മകളിൽനിന്നു കാത്തുകൊള്ളുന്നതുമായിരിക്കട്ടെ. ൟ ഉപവാസം നിങ്ങളുടെ ശരീരങ്ങളെ വെടിപ്പാക്കുകയും ചെയ്യുമാറാകട്ടെ. ൟ ഉപവാസം സകല ശിക്ഷകളും അരിശത്തിന്റെ വടികളും വൈഷമ്യമുള്ള പരീക്ഷകളും നിങ്ങളിൽനിന്നു തള്ളിക്കളകയും നിങ്ങളുടെ ഇടയിൽ നിരപ്പും സമാധാന

വും വിതക്കുകയും ചെയ്യുമാറാകട്ടെ. നിങ്ങളുടെ ഉപവാസംകൊണ്ടും വെടിപ്പുകൊണ്ടും അനുഗ്രഹങ്ങളുടെ വാതിൽ നിങ്ങളുടെ മുഖങ്ങളിൽ തുറന്നുതരികയും വിശ്വാസികളായ നിങ്ങളുടെ മരിക്കപ്പെട്ടവരെ നമ്മുടെപിതാവായ അബ്രാഹാമിന്റെയും ഇസഹാക്കിന്റെയും യാക്കോബിന്റെയും മടിയിൽ ആകാശത്തിന്നടുത്ത ഓർശ്ലേമിൽ അനുഗ്രഹമാക്കുകയും ചെയ്യുമാറാകട്ടെ. അതു തമ്പുരാനെപ്പെററമ്മയുടെയും സകലപരിശുദ്ധന്മാരുടെയും പ്രാർത്ഥനയാലെ ആമ്മിൻ.

പിതാവായ ദൈവത്തിന്റെ സ്നേഹവും ഏകജാതനായ പുത്രന്റെ കൃപയും ശുദ്ധമുള്ള റൂഹായുടെ സംസർഗ്ഗവും പ്രിയമക്കളെ നിങ്ങൾ എല്ലാവരൊടും കൂടെ എന്നുമെന്നേക്കും ഉണ്ടായിരിക്കുമാറാകട്ടെ. ആമ്മിൻ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ ഇത്യാദി.

എന്ന കൊല്ലം ൲൫൰൨ മകരം ൨൭-ാം൹.

കൊച്ചീ പള്ളിയിൽ നിന്നു.

---

COCHIN.—Printed at the St. Thomas Press
1877.